

# മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ

MALANKARA ORTHODOX SYRIAN CHURCH




Vol. 06 No. 36 THE ONLINE OFFICIAL NEWS BULLETIN 2023 September 02


## SEASON OF TRANSFIGURATION | തേജസ്കരണകാലം

| SUNDAY | MONDAY | TUESDAY | WEDNESDAY | THURSDAY | FRIDAY | SATURDAY |
|---|---|---|---|---|---|---|
| 3 3rd Sunday after Shunoyo ♪5 | 4 Comme. Of St. Dioascoros of Alexandria ♪1 | 5 ♪5 | 6 ♪1 | 7 ♪5 | 8 Feast of the Birth of St. Mary the Mother of God ♪1 | 9 Comme. of St. Mary's Parents Yuyakim and Hanna ♪5 |



## അഞ്ച് പതിറ്റാണ്ടുകൾക്ക് മുമ്പുള്ള ഓർമ്മകൾ പങ്കുവച്ച് പരിശുദ്ധ കാതോലിക്ക ബാവ മുട്ടമ്പലം ശാന്തിഭവനിൽ

കോട്ടയം: തിരുവോണദിന സന്തോഷം പങ്കുവെക്കുവാൻ പ. മാത്യൂസ് തൃതീയൻ കാതോലിക്കാ ബാവ ഈ വർഷം തിരഞ്ഞെടുത്തത് മുട്ടമ്പലം ശാന്തിഭവനാണ്. സ്ത്രീകളും പുരുഷൻമാരും ഉൾപ്പെടുന്ന വയോവൃദ്ധരായ 80 അന്തേവാസികൾ സംരക്ഷിക്കപ്പെടുന്ന ശാന്തി ഭവനിൽ പരിശുദ്ധ കാതോലിക്കാ ബാവ ഓണാഘോഷങ്ങളിൽ പങ്കുചേരുകയും തിരുവോണ സദ്യ കഴിക്കുകയും ചെയ്തു.

സെമിനാരി വിദ്യാർഥിയായിരുന്ന 1973-77 കാലഘട്ടങ്ങളിൽ ശാന്തിഭവൻ സന്ദർശിച്ചതും, അവിടെയുള്ള അന്തേവാസികളെ പരിചരിച്ചതും അനുസ്മരിച്ചുകൊണ്ടാണ് പ. ബാവാ സംസാരിച്ചത്. അന്നത്തെ നിലയിൽ നിന്ന് ശാന്തിഭവൻ ആധുനിക രീതിയിലേക്ക് പരിഷ്കരിക്കപ്പെട്ടതിൻറെ സന്തോഷവും അദ്ദേഹം പങ്കുവെച്ചു. പുതിയ കെട്ടിടങ്ങളും നൂതനമായ സൗകര്യങ്ങളും കാലഘട്ടത്തിന്റെ ആവശ്യമാണെന്ന് അദ്ദേഹം പറഞ്ഞു. സ്വന്തം സഹോദരങ്ങൾ എന്ന നിലയിൽ അവരെ കണ്ട് അവരുടെ മനസ്സിന് സംതൃപ്തിയും, ജീവിതത്തിന് സുരക്ഷയും ഒരുക്കുക എന്നതാണ് നമ്മുടെ ലക്ഷ്യം. സ്വാതന്ത്ര്യം ആഗ്രഹിക്കുന്നവരാണ് എല്ലാവരും, ഏതുപരിമിതികളിലും സ്വതന്ത്രരാകാനുള്ള ആഗ്രഹം മനുഷ്യനിൽ പ്രകടമാണ്. അതുകൊണ്ടുതന്നെ വന്നുചേരുന്ന ആളുകൾ പലരും വിട്ടുപോകുന്നു എന്നുള്ളതും സത്യമാണ്. എന്നാൽ അവരുടെ മനസ്സിനും ശരീരത്തിനും സന്തോഷം നൽകുന്ന പ്രവർത്തനങ്ങളിൽ അവരെ ഉൾക്കൊള്ളിച്ച് ശാന്തി ഭവൻ അന്തേവാസികളെ ആകർഷിക്കുന്ന ദൈവഭവനമാക്കി മാറ്റണം എന്ന് അദ്ദേഹം പറഞ്ഞു. മുനിസിപ്പൽ ചെയർപേഴ്സൺ ബിൻസി സെബാസ്റ്റ്യൻ ആദ്യാവസാനം ബാവായോടൊപ്പം ഉണ്ടായിരുന്നു.

അന്തേവാസികൾക്ക് ഓണക്കോടികൾ വിതരണം ചെയ്യുകയും, ഭക്ഷണം വിളമ്പി നൽകി അതിൽ പങ്കുചേർന്നിട്ടാണ് പരിശുദ്ധ ബാവാ മടങ്ങിയത്. തികച്ചും വേറിട്ട ഒരു അനുഭവമായിരുന്നു ഇന്നത്തെ തിരുവോണം എന്ന് അദ്ദേഹം മാധ്യമങ്ങളോട് പറഞ്ഞു.




റഷ്യയിലേക്കുള്ള സന്ദർശനത്തിന്റെ ഭാഗമായി ദുബായിൽ എത്തിച്ചേർന്ന പരിശുദ്ധ ബസ്സേലിയോസ് മാർത്തോമാ മാത്യൂസ് തൃതീയൻ കാതോലിക്കാ ബാവായേയും പ. എപ്പിസ്കോപ്പൽ സുന്നഹദോസ് സെക്രട്ടറി ഡോ. യൂഹാനോൻ മാർ ക്രിസോസ്റ്റമോസ് മെത്രാപ്പോലീത്താ, ഡോ. യൂഹാനോൻ മാർ ദിമിത്രിയോസ് മെത്രാപ്പോലീത്താ, ഫാ. ഡോ. ജോൺസ് എബ്രഹാം കോനാട്ട്, ഫാ. ഗീവർഗീസ് ജോൺസൺ എന്നിവരെയും ദുബായ് എയർപോർട്ടിൽ സ്വീകരിച്ചു.



പാറേട്ട് മാത്യൂസ് മാർ ഈവാനിയോസ് മെത്രാപ്പോലീത്തായുടെ ഓർമ്മപെരുന്നാൾ ശുശ്രൂഷകൾക്ക് പാമ്പാടി മാർ കുറിയാക്കോസ് ദയറായിൽ പ. ബസ്സേലിയോസ് മാർത്തോമാ മാത്യൂസ് തൃതീയൻ കാതോലിക്കാ ബാവാ പ്രധാന കാർമ്മികത്വം വഹിച്ചു.



അഹ്മദാബാദ് ഭദ്രാസനത്തിന്റെ കാതോലിക്കാദിന സംഭാവന ശേഖരണ സമ്മേളനം നാറോഡാ സെന്റ് മേരീസ് സ്കൂൾ ക്യാമ്പസ്സിൽ ഉള്ള സെന്റ് തോമസ് ചാപ്പലിൽ നടന്നു. ഡോ. ഗീവർഗീസ് മാർ തേയോഫിലോസ് അധ്യക്ഷത വഹിച്ചു. യുഹാനോൻ മാർ പോളികർപ്പോസ് ഫാ. തോമസ് വർഗീസ് അമയിൽ (വൈദിക ട്രസ്റ്റി), ഫീലിപ്പോസ് റമ്പാൻ, ഫാ. ജോർജ് വര്ഗീസ് എന്നിവർ വേദിയിൽ സന്നിഹിതരായിരുന്നു.

**വിശ്വാസ പഠനം**

# ആരാധനയും അംശവസ്ത്രങ്ങളും


## ഡോ. ഗീവർഗീസ് യൂലിയോസ് മെത്രാപ്പോലീത്താ




(തുടർച്ച)

'യവ്പ്പദീയക്കിനോ' എന്ന അഞ്ചാം പട്ടത്തെ സഹശെമ്മാശ്ശൻ (Sub-deacon) എന്നാണ് വിളിക്കുന്നത്. ശുശ്രൂഷകുപ്പായത്തിനുമേൽ ഊറാറായുടെ രണ്ട് അറ്റങ്ങളും സമമായി വരത്തക്കവണ്ണം വലത്തു കക്ഷത്തിലൂടെ ചുറ്റി ഇടതുതോളിൽ ഇവർ ധരിക്കുന്നു. കത്തിച്ച മെഴുകുതിരിയാണ് സ്ഥാനലബ്ധിയിൽ ഇവർക്ക് നൽകുന്നത്. "ദൈവത്തിന്റെ ആലയത്തിൽ ഞാൻ മഹത്വമുള്ള സൈത്ത് ആയിരിക്കും" എന്ന ഒരു പ്രതിജ്ഞയും ഇവർ ചൊല്ലണം. ആരാധനക്രമീകരണത്തിൽ യവ്പ്പദിയക്കിനോ മുതൽ മേൽസ്ഥാനികൾക്കു മാത്രമെ വി. മദ്ബഹായിലേക്ക് പ്രവേശനമുള്ളു; എന്നാൽ ഇവർക്കും ത്രോണോസിന് അരികിലേക്ക് അനുമതി കൂടാതെ വരുവാൻ അനുവാദമില്ല; ആറാം പട്ടമായ പൂർണ്ണശെമ്മാശ്ശന്റെ സഹായിയായി വി. മദ്ബഹായിലെ ജോലികൾ ചെയ്യുക എന്നതാണ് ഇവരുടെ അവകാശം.

6-ാം പട്ടമെന്ന പൂർണ്ണശെമ്മാശ്ശനാണ് ആരാധനയിൽ ധൂപം വീശുവാൻ അനുവാദമുള്ളത്. അതുകൊണ്ടാണ് അവന്റെ സ്ഥാനലബ്ധിയിൽ കാർമ്മികൻ ധൂപക്കുറ്റിയിൽ ധൂപമിട്ട് കൈ മുത്തിച്ച് ജനത്തെ ധൂപിപ്പിക്കുവാൻ അവനെ അനുവദിക്കുന്നത്. രണ്ടറ്റവും സമമായി വരുത്തി ഇടതുതോളിൽ അവന് ഊറാറ നൽകുന്നു. 'ഇടതുവശം മനുഷ്യന്റെ ബലഹീനതയിൽ അവനെ ബലപ്പെടുത്തുന്ന സ്രോപ്പേയുടെ ചിറകിന്റെ പ്രതീകമാണെന്ന്' പിതാക്കന്മാർ പഠിപ്പിക്കുന്നു.

3 മുതൽ 6 വരെയുള്ള ഈ സ്ഥാനങ്ങളിലെ ശുശ്രൂഷകളെല്ലാം ഇന്ന് 'ശുശ്രൂഷകർ' എന്ന പൊതുസംജ്ഞയിൽ എല്ലാവരും ചെയ്യുന്ന അവസ്ഥയാണ് കാണുന്നത്. മാത്രവുമല്ല ഈ സ്ഥാനങ്ങളുടെ ഗൗരവമോ അർത്ഥവ്യാപ്തിയോ അവരെ പഠിപ്പിക്കുന്നതിൽ സഭ പരാജയപ്പെടുന്നുവെന്നും തോന്നാറുണ്ട്. സ്ഥിരമായ പൂർണ്ണശെമ്മാശു സ്ഥാനം സഭയിൽ ഉണ്ടായിരുന്നത് ഇന്ന് ഏതാണ്ട് അന്യംനിന്ന് കശ്ശീശായ്ക്ക് മുമ്പുള്ള ഒരു ഇടക്കാല പട്ടമായി ഇത് മാറ്റപ്പെട്ടിരിക്കുന്നു. പൂർണ്ണശെമ്മാശുസ്ഥാനം പ. റൂഹാ ആഹ്വാനവും കൈയാവസിപ്പുമുള്ള പൂർണ്ണ പട്ടംകൊടയാണ്. ഒരുവൻ പൂർണ്ണശെമ്മാശൻ ആയാൽ പിന്നീട് അവന് വിവാഹം കഴിക്കുവാൻ അനുവാദമില്ല. അതായത് വിവാഹിതനാകുവാൻ ആഗ്രഹിക്കുന്നവൻ ആദ്യം വിവാഹം കഴിച്ചശേഷം മാത്രമേ ഈ സ്ഥാനം സ്വീകരിക്കാവൂ. ചുരുക്കത്തിൽ സ്ഥാനാർത്ഥി വിവാഹ ജീവിതമാണോ സന്യാസജീവിതമാണോ നയിക്കുന്നത് എന്നുള്ള സുപ്രധാന തീരുമാനം അവൻ പൂർണ്ണശെമ്മാശൻ ആകുന്നതിനു മുമ്പ് എടുത്തിരിക്കണം എന്നും സഭ നിഷ്കർഷിക്കുന്നു. പുരോഹിതന്റെയും വിശ്വാസിയുടെയും ഇടയിൽ ദൈവത്തിന്റെ ശുശ്രൂഷകനായി നിന്ന് താഴ്മയോടെ സേവനം അനുഷ്ഠിക്കുന്നവനാണ് Dia-Konia എന്ന പദത്തിന്റെ വ്യുൽപ്പത്തിയെന്ന് പിതാക്കന്മാർ പഠിപ്പിക്കുന്നതായും ബ. അച്ചൻ വിവക്ഷിക്കുന്നു.

### D. ഹ്മനീക്കോ (വൈദികരുടെ ഊറാറ)

ഒരു പൂർണ്ണശെമ്മാശൻ വൈദികപട്ടം സ്വീകരിക്കുമ്പോൾ അംശവസ്ത്രധാരണ സമയത്ത് കാർമ്മികൻ അവന്റെ ഇടതുതോളിൽ ഒരു വശത്തേക്കു മാത്രമായി കിടക്കുന്ന ഊറാറ മുന്നോട്ടു വലിച്ച് കഴുത്തിന് വലത്തു വശത്തു കൂടെ മാലപോലെ അണിയിച്ചശേഷം അരക്കെട്ടും പുരോഹിതന്റെ മറ്റ് വസ്ത്രങ്ങളും അവനെ അണിയിക്കുന്നു. അപ്പോൾ ഊറാറ മാലപോലെ കണ്ഠാഭരണമായി അണിയുന്നതിനാലാണ് 'ഹ്മനീക്കോ' (മാല-Necklace) എന്ന് അതിനെ വിളിക്കുന്നത്. പുരോഹിതൻ, മഹാപുരോഹിതൻ, ശ്രേഷ്ഠമഹാപുരോഹിതൻ എന്നിങ്ങനെ പൗരോഹിത്യ ശുശ്രൂഷ ചെയ്യുന്ന എല്ലാവരും ശുശ്രൂഷകുപ്പായത്തിനു മുകളിൽ ഹ്മനീക്കോ ധരിച്ച് ഇടക്കെട്ട് കെട്ടിയിരിക്കണം. അതിനു മുകളിലാണ് അവൻ മറ്റ് അംശവസ്ത്രങ്ങൾ ധരിക്കുന്നത്.

'മ്ഹൈമ്നോ' എന്ന പദത്തിന് വിശ്വാസി എന്നും അതിൽ നിന്നും ഉത്ഭവിക്കുന്ന 'മ്ഹൈമ്നീനാൻ' (സുറിയാനി ഭാഷയിൽ വിശ്വാസപ്രമാണത്തിന്റെ പ്രാരംഭവാക്ക്) എന്ന പദത്തിന് ഞങ്ങൾ വിശ്വസിക്കുന്നു (ഏറ്റുപറയുന്നു) എന്നൊക്കെ അർത്ഥമുണ്ടല്ലോ. ആരാധന സമയത്ത് പുരോഹിതർ വിശ്വാസികളെ മുഴുവൻ അവന്റെ ചുമലുകളിൽ വഹിക്കുന്നതിന്റെ (പുറ. 28:12: "... അഹരോൻ യഹോവയുടെ മുമ്പാകെ അവരുടെ - വിശ്വാസികളുടെ - പേർ ഓർമ്മയ്ക്കായി തന്റെ രണ്ടു ചുമലുകളിലും വഹിക്കണം.") പ്രതീകമാണ് ഹ്മനീക്കോ എന്നും പിതാക്കന്മാരുടെ വ്യാഖ്യാനം ഉണ്ട്.




പുരോഹിതൻ ക്രിസ്തുവിന്റെ നുകം അവന്റെ കഴുത്തിൽ വഹിക്കുന്നുവെന്ന മറ്റൊരു വ്യാഖ്യാനവും ഹ്മനീക്കോയ്ക്ക് നൽകുന്നുണ്ട്. തലയാകുന്ന ക്രിസ്തുവിലേക്ക് നോക്കി തന്റെ ശിരസ്സു കുനിച്ച് "യുദ്ധത്തിൽ എന്നെ ശക്തി ധരിപ്പിക്കുകയും എനിക്കെതിരായി നിൽക്കുന്നവരെ എന്റെ കീഴ് മുട്ടുകുത്തിക്കുകയും ചെയ്യണമെ" എന്ന ധ്യാനത്തോടെയാണ് (സങ്കീ. 18:39-40) അവൻ അത് ധരിക്കേണ്ടത്. ക്രിസ്തുവിന്റെ സർവ്വായുധവർഗ്ഗമാണ് (എഫേ. 6:14) അവൻ ധരിക്കുന്നത്. അഹരോന്യ പൗരോഹിത്യത്തിന്റെ അടിസ്ഥാന ഭാവമായ ഈ അംശവസ്ത്രം ധരിക്കുമ്പോൾ 138-ാം സങ്കീർത്തനം കൂടെ (അഹരോന്റെ താടിയിലേക്ക് ഒഴുകുന്ന അവന്റെ തലയിലെ അഭിഷേകതൈലം) ധ്യാനിക്കുന്ന പ്രാർത്ഥനകളും ബൈസന്റൈൻ പാരമ്പര്യത്തിൽ കാണുന്നതായി അച്ചൻ രേഖപ്പെടുത്തുന്നു. ചുരുക്കത്തിൽ ക്രിസ്തുവിന്റെ പൗരോഹിത്യത്തിൽ നിന്നും കാർമ്മികന് ലഭിക്കുന്ന പൗരോഹിത്യ നൽവരവും ഇടയശുശ്രൂഷയും പുരോഹിതൻ തന്റെ കഴുത്തിൽ സ്വീകരിക്കുന്നുവെന്ന് അവനെ ഓർമ്മിക്കുന്നതാണ് ഈ അടിസ്ഥാന അംശവസ്ത്രം!

### E. ഇടക്കെട്ട്

Belt, girdle, Cincture എന്നൊക്കെ ഇംഗ്ലീഷിലും, 'സൂനോറോ' എന്ന് സുറിയാനിയിലും അറിയപ്പെടുന്ന ഇടക്കെട്ട് പുരോഹിതൻ മുതൽ മേൽസ്ഥാനികൾ എല്ലാവരും ധരിക്കേണ്ട ലളിതമായ എന്നാൽ ഏറെ അർത്ഥസംപുഷ്ടമായ ഒരു അംശവസ്ത്രമാണ്. യഹൂദ പൗരോഹിത്യം മുതൽ ഇടക്കെട്ട് ദൃശ്യമാണ് (പുറ. 28:40: നടുക്കെട്ട്). പെസഹാ ഭക്ഷിക്കുമ്പോൾ അവർ എല്ലാവരും അരകെട്ടി തയ്യാറായിരിക്കണമെന്നും നാം വായിക്കുന്നുണ്ടല്ലോ. അരയ്ക്കു സത്യം കെട്ടണമെന്ന് പ. പൗലോസ് അപ്പോസ്തോലനും എഫേസ്യ ലേഖനത്തിൽ നമ്മെ ഓർമ്മിപ്പിക്കുന്നുണ്ടല്ലോ.

ഒരുക്കത്തിന്റെ പ്രതീകാത്മക വസ്ത്രമാണ് അരക്കെട്ട്. "നിങ്ങളുടെ അരകെട്ടിയും വിളക്കു കത്തിയും ഇരിക്കട്ടെ" (ലൂക്കോസ് 12:35) എന്ന് കർത്താവ് കല്പിക്കുന്നുണ്ടല്ലോ. യജമാനനെ എതിരേൽക്കുവാൻ കാത്തുനിൽക്കുന്ന ദാസൻ അരകെട്ടി പൂർണ്ണസമർപ്പണത്തോടും ഒരുക്കത്തോടും കൂടെ കാണപ്പെടണം. "യജമാനൻ വരുമന്നേരത്ത്...." എന്ന ഗാനം ഇക്കാര്യം നമ്മെ ശ്രദ്ധയോടെ ഓർമ്മിപ്പിക്കുന്നു. ഒപ്പം പ്രതിയോഗിയായ തിന്മയെ പരാജയപ്പെടുത്തുവാനുള്ള ഒരുക്കം, യജമാനനോടുള്ള അനുസരണത്തിന്റെയും വിധേയത്വത്തി

ന്റേയും പ്രതീകം എന്നിങ്ങനെയും അരകെട്ടുന്നതിനെ മനസ്സിലാക്കാം. സത്യമാണ് കെട്ടേണ്ടത് എന്ന് പൗലോസ് ശ്ലീഹാ ഓർമ്മിപ്പിക്കുന്നു.

“മനുഷ്യപുത്രൻ ശുശ്രൂഷിക്കപ്പെടുവാനല്ല, ശുശ്രൂഷിക്കുവാനും അനേകർക്കുവേണ്ടി തന്റെ ജീവനെ മറുവിലയായി കൊടുപ്പാനും അത്രേ വന്നിരിക്കുന്നത്'' എന്ന കർത്തൃവചനത്തിന്റെ (മർക്കോസ് 10:45) ആവിഷ്ക്കാരമാണ് പൗരോഹിത്യത്തിലെ ഇടക്കെട്ട്. ആത്മാർത്ഥമായി തന്റെ ഹിതമറിഞ്ഞ് വേല ചെയ്യുന്നവരെ ഒടുവിൽ യജമാനൻ തന്നെ പരികർമ്മിക്കുമെന്നും മുടിചൂടിക്കുമെന്നുമൊക്കെ നമ്മുടെ ആരാധനയിൽ ആവർത്തിച്ച് ഓർമ്മിപ്പിക്കുന്നുണ്ടല്ലോ.

ശുശ്രൂഷയോടൊപ്പം ശിക്ഷണവും ഇടക്കെട്ടു പങ്കുവയ്ക്കുന്ന ശക്തമായ ആശയമാണെന്നും അച്ചൻ രേഖപ്പെടുത്തുന്നു. കളരി, കരാട്ടെ തുടങ്ങിയ ആയോധന കലകളിലെല്ലാം ഇടക്കെട്ട് അത്യന്താപേക്ഷിതമാണെന്ന് അറിയാമല്ലോ. സത്യത്തിന്റെ ശക്തികൊണ്ട് ഇന്ദ്രിയങ്ങളെ നിയന്ത്രിച്ച് ശരീരശുദ്ധി കൈവരിക്കുകയും ദൈവശക്തിയെ അണിയുകയും ചെയ്യുന്ന അനുഭവമാണ് അരകെട്ടുന്നതിന്റെ സന്ദേശം.

“പരാക്രമശാലിയായുള്ളോവേ! നിന്റെ പ്രാബല്യവും മഹത്വവുമാകുന്ന വാൾ അരയിൽ കെട്ടികൊൾക, നിന്റെ മഹത്വം വിജയിക്കും” (സങ്കീ. 45:3) എന്ന ധ്യാനത്തോടെയാണ് പുരോഹിതൻ അംശവസ്ത്രത്തിലെ ഇടക്കെട്ട് തന്റെ അരയിൽ കെട്ടുന്നത്. “വാൾ അരയിൽ കെട്ടുക വീരാ.....” എന്ന ആശയം പട്ടത്വത്തിൽ പ്രാധാന്യമുള്ളതാണല്ലോ. ‘ദൈവവചനമാകുന്ന ആത്മാവിന്റെ വാൾ (എഫേ. 6:17) എപ്പോഴും അരയിൽ സജ്ജമായിരിക്കണം. ഈ ആശയങ്ങളെ ഉൾക്കൊണ്ടുകൊണ്ട് ഇടക്കെട്ടു തന്നെ വാൾ ആണെന്നും അതിനെയാണ് അരയിൽ കെട്ടുന്നതെന്നും മനസ്സിലാക്കുന്നതിൽ തെറ്റില്ല. എന്നാൽ ഒരു വലിയ തൂവാല വാൾ രൂപത്തിൽ കോണോടുകോൺ മടക്കി ആയത് ഇടക്കെട്ടിൽ തൂക്കിയിടുന്നതും അഭികാമ്യമാണ്. ചുരുക്കത്തിൽ ശുശ്രൂഷയുടെയും ശിക്ഷണത്തിന്റെയും അരക്കെട്ടുകൊണ്ട് വാൾ അരയിൽ ബന്ധിച്ചുകൊണ്ടാണ് പുരോഹിതൻ ബലിയർപ്പിക്കുന്നത് എന്ന് സാരം. ഇക്കാര്യത്തിൽ ഒന്നും വേണ്ടതുപോലെ ഗ്രഹിക്കാതെ ഒരു തൂവാല അരക്കെട്ടിൽ കെട്ടിവയ്ക്കുകയും അതുകൊണ്ട് കയ്യും മുഖവും ആരാധന സമയത്ത് തുടയ്ക്കുകയും ചെയ്യുന്നത് അരോചകമാണെന്ന് ബഹു. അച്ചൻ പ്രത്യേകം ഓർമ്മിപ്പിക്കുന്നു.

### F. കൈയ്യുറകൾ

ശുശ്രൂഷാകുപ്പായം, ഹ്മനീക്കോ, ഇടക്കെട്ട് എന്നിവയ്ക്കുശേഷം പുരോഹിതൻ തന്റെ രണ്ട് കരങ്ങളിലും പ്രാർത്ഥനാപൂർവ്വം കൈയ്യുറകൾ അണിയുന്നു. ഒരുക്കത്തിന്റെയും പരികർമ്മണത്തിനുള്ള സന്നദ്ധതയുടെയും അടയാളമായി തന്നെയാണ് കൈയ്യുറകൾക്കും സ്ഥാനം ഉള്ളത്. അവയും കൈകളിൽ കെട്ടിവയ്ക്കുന്നു എന്നതാണ് ആശയം.

ദൈവകരങ്ങൾ, സൃഷ്ടിയുടെ പ്രതീകം, ക്രിസ്തുവിന്റെ കരങ്ങൾ, വാഴ്വിന്റെയും അനുഗ്രഹത്തിന്റെയും പ്രതീകം എന്നിങ്ങനെ ഒരുപാട് അർത്ഥങ്ങൾ ഇവയ്ക്കുണ്ട്. “നീട്ടപ്പെട്ട കരങ്ങൾ ക്രിസ്തുവിന്റെയാണ് എന്ന് കാർമ്മികനും വിശ്വാസിയും ഒരുപോലെ ധ്യാനിക്കണമെന്ന്” സ്വർണ്ണനാവുകാരനായ മാർ ഈവാനിയോസ് പഠിപ്പിക്കുന്നുണ്ട്. കയ്യുറകളെ “എപ്പിമാനിക്കാ' എന്നു ഗ്രീക്കു പാരമ്പര്യത്തിൽ വിശേഷിപ്പിക്കുന്നതും ആയത് കേവലം പുരോഹിതന്റെ ബലഹീനമായ കൈകളല്ല; മറിച്ച് അവയിലൂടെ പ്രവർത്തിക്കുന്ന ക്രിസ്തുവിന്റെ കരങ്ങളാണ് എന്ന് ഫാദർ ഷ്മേമാൻ തന്റെ പഠനത്തിൽ പ്രത്യേകം രേഖപ്പെടുത്തുന്നുണ്ട്. പുരോഹിതന്റെ കരങ്ങളിലൂടെ പരിശുദ്ധാത്മ നൽവരമാണ് വ്യാപരിക്കുന്നത് എന്ന ആശയം പൗരസ്ത്യ സഭാ ദർശനത്തിൽ ഉടനീളം കാണുന്നുണ്ടല്ലോ. “കർത്താവേ! എന്റെ അവയവങ്ങളെ നീതിയുടെ ആയുധങ്ങളും ഉത്തമങ്ങളായ സൽപ്രവൃത്തികൾക്കു ഒരുക്കമുള്ളവയുമാക്കി തീർക്കണമെ. പിതൃപുത്രപരിശുദ്ധാത്മാവേ! ഞങ്ങളെ നിന്റെ മഹനീയതയുടെ ശുശ്രൂഷയ്ക്കും തിരുനാമമഹത്വത്തിനും ഉതകുന്ന നിർമ്മല ഭവനങ്ങളും തെരഞ്ഞെടുക്കപ്പെട്ട പാത്രങ്ങളുമാക്കിത്തീർക്കുകയും ചെയ്യണമെ” എന്ന് ആദ്യം ധ്യാനിച്ച ശേഷമാണല്ലോ കയ്യുറകളിൽ പ്രാർത്ഥന നടത്തി റൂശ്മാ ചെയ്ത് പുരോഹിതൻ അവയെ ധരിക്കുന്നത്.

തുടർന്ന് “എന്റെ കൈകളെ യുദ്ധത്തിനു അഭ്യസിപ്പിക്കുകയും അവയെ ചെമ്പുവില്ലുപോലെ ശക്തിയുള്ളവയാക്കി തീർക്കുകയും ചെയ്യണമെ” (സങ്കീ. 18:34) എന്ന ധ്യാനത്തോടെ പുരോഹിതൻ ആദ്യം ഇടതുകൈയ്യിലും “നിന്റെ വലതുകൈ എനിക്കു സഹായമായിരുന്നു. നിന്റെ ശിക്ഷണത്തിൽ എന്നെ വളർത്തണമെ” (സങ്കീ. 18:35) എന്ന് ധ്യാനിച്ച് വലതുകൈയ്യിലും കൈയ്യുറകൾ ധരിക്കുന്നു. പുരോഹിതന്റെ കരങ്ങൾ സ്രഷ്ടാവായ പിതാവാംദൈവത്തിന്റെ സൃഷ്ടിക്കുന്ന കരങ്ങളെ പ്രതിനിധാനം ചെയ്യുന്നുവെന്നും, അത് വീണ്ടെടുപ്പുകാരനായ ക്രിസ്തുവിന്റെ - പുത്രന്റെ - രക്ഷാകരങ്ങളായ കരങ്ങളാകുന്നുവെന്നും അത് സർവ്വവും പൂർത്തീകരിക്കുന്ന പരിശുദ്ധാത്മ കരങ്ങളാകുന്നുവെന്നും വിവിധ പിതാക്കന്മാർ പഠിപ്പിക്കുന്നതായി ബഹു. അച്ചൻ ചൂണ്ടിക്കാണിക്കുന്നു.

### G. കാപ്പ

പൗരോഹിത്യ വസ്ത്രങ്ങളിൽ ഏറ്റവും വർണ്ണാഭമായതും വലിപ്പമേറിയതുമായ കാപ്പ പുരോഹിതന്മാരും മഹാപുരോഹിതന്മാരും മാത്രം ധരിക്കുന്നു. പുറംകുപ്പായം എന്ന് മാത്രമെ വിവിധ ഭാഷകളിൽ ‘കാപ്പ' എന്ന പദത്തിനു അർത്ഥം ലഭിക്കുന്നുള്ളൂ. ‘ഫൈനോ' എന്ന് സുറിയാനിയിലും ‘പുതപ്പ്' എന്ന് മലയാളത്തിലും (2 തീമോ. 4:13) തർജ്ജമ വരാവുന്ന ഈ വസ്ത്രം കഴുത്തു മുതൽ കാൽപാദങ്ങൾ വരെ നീണ്ടു കിടക്കുന്നതും ചുവടുഭാഗം വൃത്താകൃതിയിലുള്ളതുമായ വിചിത്രമായ ചിത്രപണികളാൽ കാണപ്പെടുന്നതുമായ മനോഹര വസ്ത്രമാണ്.

“നിന്റെ സഹോദരനായ അഹരോനു വേണ്ടി മഹത്വത്തിനും അലങ്കാരത്തിനുമായി വിശുദ്ധ വസ്ത്രം ഉണ്ടാകേണം” എന്നും “അവ പതക്കം, ഏഫോദ്, നീളകുപ്പായം, ചിത്രത്തയ്യലുള്ള നിലയങ്കി, മുടി, നടുക്കെട്ട്” എന്നിങ്ങനെ ആയിരിക്കണമെന്നും (പുറ. 28:2, 4, 5) എന്നിങ്ങനെ പൗരോഹിത്യ വസ്ത്രങ്ങളെ കുറിച്ച് യഹോവ തന്നെ മോശയ്ക്ക് വെളിപ്പെടുത്തുകയും സമാഗമന കൂടാരം തന്നെ എപ്രകാരം ആയിരിക്കണമെന്ന് വ്യക്തമായ നിർദ്ദേശങ്ങൾ നൽകുകയും ചെയ്യുന്ന കാര്യങ്ങളിൽ മിക്കവാറുംതന്നെ പൗരസ്ത്യ ദേവാലയങ്ങളിലും പൗരോഹിത്യ വേഷവിധാനങ്ങളിലും ഇന്നും ദർശിക്കുവാൻ കഴിയുന്നവയാണ് എന്ന് വിവിധ ഉദാഹരണങ്ങൾ കാണിച്ച് ബഹു. അച്ചൻ സമർത്ഥിക്കുന്നു. ഏലിയാവു ഏലീശയ്ക്കു നൽകിയ പുതപ്പ് (2 രാജാ. 2:13), ‘ഏദോമിൽ നിന്നു രക്താംബരം ധരിച്ചുകൊണ്ട് വരുന്നവനെ”കുറിച്ചുള്ള ഏശയ്യാവിന്റെ പ്രവചനവും (യെശ. 63:1-2) അതിലെ ക്രിസ്തുസാന്നിദ്ധ്യവുമെല്ലാം കാപ്പയുടെ പഴയനിയമ ഭാവങ്ങൾ ആണ്. പുതിയനിയമത്തിൽ മറുരൂപമലയിലെ തേജസ്ക്കരണത്തിന്റെ പ്രതീകമായി കാപ്പയെ പിതാക്കന്മാർ കാണുന്നുണ്ട്. ക്രിസ്തുവിന്റെ അങ്കി എന്ന ലളിതമായ ഭാവവും കാപ്പയ്ക്ക് ഉണ്ട്. ആ കുപ്പായത്തിന്റെ തൊങ്ങൽ വിശ്വാസപൂർവ്വം തൊട്ട സ്ത്രീ സൗഖ്യം പ്രാപിച്ചതിനെ ധ്യാനിച്ച് പുരോഹിതന്റെ കാപ്പ മുത്തുന്ന പാരമ്പര്യം വി. സഭയിലുണ്ട്. ഒപ്പം ബലിയായി തീർന്നവനെ അണിയിച്ച ‘ചുവന്ന മേലങ്കി' (മത്തായി 27:28) ‘തുന്നൽ ഇല്ലാതെ മേൽതൊട്ട് അടിയോളം മുഴുവൻ നെയ്ത്' (യോഹ. 19:23) ‘രക്താംബരം' എന്നിവയെല്ലാം കാപ്പയിൽ പ്രതീകവൽക്കരിക്കപ്പെട്ടിരിക്കുന്നു. ചുരുക്കത്തിൽ ‘രാജകീയ പുരോഹിതവർഗ്ഗത്തിന്റെയും, പ്രവചനത്തിന്റെയും' (1 പത്രോസ് 2:9) അങ്കിയാണ് കാപ്പ എന്ന് മനസ്സിലാക്കാം.

“യഹോവ വാഴുന്നു; അവൻ മഹിമ ധരിച്ചിരിക്കുന്നു” (സങ്കീ. 93:1) എന്നും ‘ബലഹീനനും പാപിയുമാകുന്ന ദാസനു' ദൈവകൃപയാൽ ലഭിക്കുന്ന ജ്ഞാനവും നീതിയും ശുദ്ധീകരണവും വീണ്ടെടുപ്പുമായി (1 കൊരി. 1:30) ക്രിസ്തുസാന്നിദ്ധ്യവും കൃപാസമൃദ്ധിയുമായി നാസിയാൻസിലെ വി. ഗ്രീഗോറിയോസ് കാപ്പയെ മനസ്സിലാക്കുന്നു. “നിന്റെ പുരോഹിതന്മാർ നീതിയും നിന്റെ നീതിമാന്മാർ മഹത്വവും ധരിക്കും” (സങ്കീ. 132:9-10) എന്ന ധ്യാനത്തോടെ പുരോഹിതർ കാപ്പ അണിയുമ്പോൾ അവൻ ദൈവനീതിയുടെ നിത്യപ്രതീകമായ ക്രിസ്തുവിന്റെ പുരോഹിതനായി നീതി ധരിച്ച ന്യായാധിപനും ആയി നിലകൊള്ളണം എന്നും പിതാക്കന്മാർ വ്യാഖ്യാനിക്കുന്നു.

### H. വലിയ ഊറാറ-ബത്രാസീൽ

ഏതാണ്ട് എല്ലാ പൗരസ്ത്യ സഭകളിലേയും എപ്പിസ്കോപ്പൽ സ്ഥാനികളുടെ ആരാധനാവേളയിലെ അംശവസ്ത്രങ്ങളിൽ വലിയ ഊറാറ (ബത്രാസീൽ) യും ശീലമുടിയും വിവിധ രൂപത്തിൽ കാണുന്നുണ്ട്. ഭൂമിയിലെ സ്വർഗ്ഗത്തിന്റെ പ്രതീകമായ സഭയിൽ വിവിധ സ്ഥാനങ്ങളിൽ അവരോധിക്കപ്പെടുന്ന പുരോഹിതസ്ഥാനികൾ സഭ അവർക്ക് കാനോനികമായി കല്പിച്ചു കൊടുത്തിട്ടുള്ള വേഷവിധാനങ്ങൾ അണിഞ്ഞ് ഭക്തിയോടെ പരികർമ്മണം ചെയ്തതിന്റെ സമഗ്രഭാവവും പൂർണ്ണതയുമായി അംശവസ്ത്രങ്ങളെ മനസ്സിലാക്കണ

മെന്ന് അവയെ ചിട്ടപ്പെടുത്തിയ പിതാക്കന്മാർ പ്രത്യേകം ഓർമ്മിപ്പിക്കുന്നുണ്ട്.

അഹറോന്റെ പുറംകുപ്പായത്തിനു മുകളിൽ അണിഞ്ഞ breast Plate - മാർ പതക്കം (പുറ. 28:4; 31-32) ആയി ഇരുവശത്തേക്കും കാൽപാദം വരെ നീണ്ടു കിടക്കുന്ന ബത്രാസീലിനെ മനസ്സിലാക്കാം. 'ക്രിസ്തു വഹിച്ച കുരിശിന്റെ പ്രതീകം', നല്ല ഇടയന്റെ പ്രതീകം, എന്നിങ്ങനെ അനേകം വ്യാഖ്യാനങ്ങൾ പിതാക്കന്മാർ നൽകുന്നു. "ദുർദിവസത്തിൽ തന്റെ പിന്നിൽ അവൻ എന്നെ മറച്ചുകൊള്ളും. തന്റെ കൂടാരത്തിന്റെ തണലിൽ എന്നെ മറയ്ക്കും. പാറമേൽ അവൻ എന്നെ ഉയർത്തും. ഇപ്പോൾ മുതൽ എന്റെ തല എന്റെ ശത്രുക്കളുടെ മേൽ ഉയരും" (സങ്കീ. 27) എന്ന ധ്യാനത്തോടെ വലിയ ഊറാറ ധരിക്കുമ്പോൾ മഹാപുരോഹിതൻ ദൈവസന്നിധിയിൽ നിന്നുള്ള വലിയ മഹത്വവും രക്ഷയും ധരിച്ച് തികഞ്ഞ ആത്മവിശ്വാസത്തോടെ വി. കൂദാശകൾ അനുഷ്ഠിക്കുവാൻ പൂർണ്ണസന്നദ്ധനായിതീരുന്നു!

### I. മസ്നപ്സോ - ശീലമുടി

മേല്പട്ടക്കാർ അംശവസ്ത്രമായി ശിരസ്സിലണിയുന്ന ശീലയാണ് 'മസ്നപ്സോ' അഥവാ ശീലമുടി. 'മിസിനെഫെന്ന്' എന്ന എബ്രായ വാക്കിൽ നിന്നുമാണ് നീളമുള്ള ശീലമുടി (mitre) യുടെ ആവിർഭാവം. ഇതും അഹറോന്യ അംശവസ്ത്രത്തിലെ ഏറെ പ്രാധാന്യം അർഹിക്കുന്ന പ്രതീകാത്മക വസ്ത്രമാണ് (പുറ. 28:4, 35:40). 'ജനത്തിന്റെ കുറ്റം പുരോഹിതന്റെ നെറ്റിയിൽ ഇരിക്കണം' എന്ന് അവിടെ കാണുന്നു.

മേല്പട്ടക്കാർ ഉൾപ്പെടെയുള്ള സന്യാസിമാർ അവരുടെ സന്യാസജീവിതത്തിന്റെ അടയാളമായി എപ്പോഴും അണിയുന്ന ശിരോവസ്ത്രത്തെ മലങ്കരയിൽ തെറ്റായി 'മസ്നപ്സോ' എന്ന് വിളിച്ചു വരുന്നു എന്ന് ബഹു. അച്ചൻ പ്രത്യേകം ചൂണ്ടിക്കാട്ടുന്നു. കറുത്ത തുണിയിൽ ക്രിസ്തുവിന്റെ പ്രതീകമായി ഒരു വലിയ കുരിശ് പുറകുവശത്തായും ഇടതും വലതും വശങ്ങളിലായി 12 ചെറിയ കുരിശുകളുമുള്ള ഈ വസ്ത്രത്തിന്റെ യഥാർത്ഥ പേര് 'എസ്കീമോ' (Eskimo), 'കുബീസോ', 'കൂബീത്തോ' എന്നിങ്ങനെ വിവിധ പാരമ്പര്യങ്ങളിൽ കാണുന്നുണ്ട്. സന്യാസി ലോകമോഹങ്ങളിൽ നിന്നും അകന്ന് ക്രിസ്തുവിനെയും ശിഷ്യന്മാരെയും ശിരസ്സിൽ വഹിക്കുന്നവനാണെന്നും ലോകത്തോട് മരിച്ച് കബറടക്കപ്പെട്ട് ക്രിസ്തുവിൽ ജീവിക്കുന്നവനാണെന്നും ഒക്കെ ഈ വാക്കുകൾക്ക് അർത്ഥം ലഭിക്കുന്നു! ആരാധനാവേളയിൽ സാധാരണ വസ്ത്രങ്ങൾ മാറി അംശവസ്ത്രങ്ങൾ അണിയുമ്പോൾ ശുശ്രൂഷകുപ്പായം ഇട്ടുകഴിഞ്ഞശേഷം മേല്പട്ടക്കാർ സാധാരണ കൂബീത്തോ മാറി കസവുതയ്യലും അല്പം അലങ്കാരപണികളുമുള്ള വൃത്തിയുള്ള കൂബീത്തോ ധരിച്ചശേഷം അതിനു മുകളിലാണ് മേല്പട്ടത്തിന്റെ പ്രത്യേക അടയാളമായ ശീലമുടി (മസ്നപ്സോ) ഇട്ട് ആയതിന്റെ കീഴ്ഭാഗം ഇടക്കെട്ടിൽ ഉറപ്പിച്ചശേഷം കാപ്പയും അതിനുമേൽ ബത്രാസീലും അണിയുന്നത്.

"നല്ലവനെ ആരു നമുക്കു കാണിച്ചുതരും. അവന്റെ മുഖപ്രകാശം നമ്മിൽ അവൻ വ്യാപിപ്പിക്കും. കർത്താവേ! നിന്റെ സന്തോഷത്തെ നീ എന്റെ ഹൃദയത്തിൽ നൽകി" (സങ്കീ. 4:6) എന്ന് ധ്യാനിച്ചുകൊണ്ട് ശീലമുടി അണിയുകയും പിന്നെ അവന്റെ ആനന്ദം ദർഗ്ഗായിലും ത്രോണോസിനോടുള്ള സാമീപ്യത്തിലും മാത്രം ആയിരിക്കണമെന്നും പിതാക്കന്മാർ പഠിപ്പിക്കുന്നു. 'മോശയുടെ മുഖം ദിവ്യശോഭയിൽ പ്രകാശിക്കുകയും അതിനാൽ യിസ്രായേൽ മക്കൾക്ക് അവന്റെ മുഖത്തേക്ക് നേരെ നോക്കുവാൻ കഴിഞ്ഞില്ലാ എന്നും അപ്പോൾ മോശ ഒരു ശീലകൊണ്ട് തന്റെ ശിരസ്സ് മറച്ചുവെന്നും ദൈവദർശന ശേഷം കല്പനകളുടെ കല്പ്പലകകൾ രണ്ടു കൈയ്യിലേന്തി സീനായ് മലയിൽ നിന്നും ഇറങ്ങി വരുന്ന മോശയിൽ നാം കാണുന്നു (പുറ. 34:29-35). ദൈവസന്നിധിയിൽ മൂടുപടം നീക്കി, അനാവരണം ചെയ്ത്, നിൽക്കുകയും ജനത്തിലേക്ക് ഇറങ്ങി വരുമ്പോൾ അത് വീണ്ടും ആവരണം ചെയ്യുകയും എന്നാൽ അഹറോനോടും ജനത്തോടും പ്രബോധനം നടത്തുമ്പോൾ മൂടുപടം നീക്കി അവരോട് സംസാരിക്കുകയും ചെയ്യുന്നതായി ഇവിടെ കാണാം.

കൊരിന്ത്യർക്കുള്ള രണ്ടാം ലേഖനം മൂന്നാം അദ്ധ്യായത്തിൽ മോശയുടെ മൂടുപടവും കല്പനകളുടെ കല്പ്പലകകളും അതിമനോഹരമായി പ. പൗലോസ് ശ്ലീഹാ വ്യാഖ്യാനിക്കുന്നുണ്ട്! ജീവനുള്ള ദൈവത്തിന്റെ ആത്മാവിനാൽ ഹൃദയമെന്ന മാംസപലകയിൽ പുതിയ ഉടമ്പടി എഴുതപ്പെട്ടിരിക്കുന്നതിനാൽ (3:3) ഇനിയും നീക്കം വരുന്ന മോശയുടെ തേജസ്സല്ല; ക്രിസ്തുവിലുള്ള നിത്യമായ തേജസ്സ് ആണ് നാം ധരിക്കുന്നത് എന്ന് അതീവ പ്രാഗത്ഭ്യത്തോടെ ശ്ലീഹാ വിശ്വാസികളെ പഠിപ്പിക്കുന്നു!

ഇക്കാര്യങ്ങളെയെല്ലാം പ്രതീകവൽക്കരിച്ചുകൊണ്ടാണ് നമ്മുടെ മേൽപട്ടക്കാരുടെ ശീലമുടി അനാഫുറായുടെ (ശോശപ്പാ ആഘോഷം വരെ) ആരംഭം വരെ മൂടി കിടക്കുന്നതെന്നും; എന്നാൽ പിന്നീട് രഹസ്യങ്ങൾ തുറന്നിരിക്കുമ്പോൾ അതിനു മുമ്പ് ശീലമുടി പുറകോട്ട് മാറ്റുകയും അവ അടഞ്ഞിരിക്കുമ്പോൾ ശിരസ്സ് മൂടുകയും ചെയ്യുന്നത്. എന്നാൽ ശ്ലീഹാവായന, ഏവൻഗേലി, പ്രസംഗം, പ്രബോധനം എന്നീ അവസരങ്ങളിൽ ശീലമുടി പുറകോട്ട് മാറ്റി പുതിയനിയമ പ്രതീകമായി നിലകൊള്ളുന്നു. എത്ര അർത്ഥഗാംഭീര്യത്തോടെയാണ് പ. സഭയുടെ ആരാധനാവേളയിലെ അംശവസ്ത്രങ്ങളുടെ ക്രമീകരണം എന്ന് നാം ഓർക്കണം.

ഏറെ ബൃഹത്തായി എഴുതിയിട്ടുപോലും മേൽപട്ടക്കാരുടെ അംശവസ്ത്രത്തിന്റെ ഭാഗമായി പതക്കമാല, അംശവടി, കൈ സ്ലീബാ എന്നിവയെക്കുറിച്ച് ബഹു. അച്ചൻ ഈ അദ്ധ്യായത്തിൽ പരാമർശിക്കുന്നില്ല എന്നത് നമ്മെ അദ്ഭുതപ്പെടുത്തുന്നു. ഏതായാലും സമഗ്രതയ്ക്കായി അവയും ചെറുതായി സൂചിപ്പിക്കട്ടെ.

കഴുത്തിൽ പതക്കമാലയും, ഇടതു കൈയ്യിൽ അംശവടിയും, വലതു കൈയ്യിൽ സ്ലീബായും ധരിച്ചുകൊണ്ട് ധ്യാനിച്ചശേഷമാണ് മേൽപട്ടക്കാർ ത്രോണോസിനു മുന്നിൽ മുട്ടുകുത്തി നിയമലംഘനങ്ങൾക്ക് മാപ്പപേക്ഷിച്ചുകൊണ്ട് പ്രാർത്ഥിക്കുന്നത്. "അവർ അവനെ സൂക്ഷിച്ചുനോക്കി, അവനിൽ ശരണപ്പെട്ടു. അവരുടെ മുഖം ലജ്ജിക്കേണ്ടി വരികയില്ല" (സങ്കീ. 34:5) എന്ന് ധ്യാനിച്ചുകൊണ്ട് മാലയും "കർത്താവ് സെഹിയോനിൽ നിന്ന് ബലമുള്ള വടി നിനക്കായി അയച്ചിരിക്കുന്നു. നിന്റെ ശത്രുക്കളുടെ മേൽ നിനക്കധികാരം ലഭിക്കും" (സങ്കീ. 110:2) എന്ന ധ്യാനത്തോടെ ഇടതു കൈയ്യിൽ അംശവടിയും "ഞങ്ങളുടെ ശത്രുക്കളെ നിന്നാൽ ഞങ്ങൾ കുത്തും. തിരുനാമം നിമിത്തം ഞങ്ങളുടെ വിരോധികളെ ഞങ്ങൾ ചവിട്ടും" (സങ്കീ. 44:5) എന്ന ധ്യാനത്തോടെ വലതുകൈയ്യിൽ സ്ലീബായും ഉയർത്തിപ്പിടിച്ച് അവൻ സർവ്വായുധവർഗ്ഗധാരിയായി ദൈവകൃപയുടെ മുമ്പാകെ സ്വയം സമർപ്പിക്കപ്പെടുന്നു!

ആഢംബരപ്രധാനമല്ല; ആത്മീയ ഔന്നത്യബോധത്തിൽ ക്രിസ്തുവിന്റെ പൗരോഹിത്യത്താൽ പരിശുദ്ധാത്മ വ്യാപാരത്താൽ അവൻ വിശ്വാസികളെ പരികർമ്മിക്കണം എന്ന് ഓർമ്മപ്പെടുത്തി ബഹു. അച്ചൻ അവസാനിപ്പിക്കുന്നു.





**മലങ്കരസഭയ്ക്കായി ധീര രക്തസാക്ഷിത്വം വരിച്ച തോട്ടപ്പാട്ട് ഉതുപ്പ് കുര്യാക്കോസിന്റെ 30-ാമത് ചരമ വാർഷിക ദിനത്തിൽ പെരുമ്പാവൂർ ബെഥേൽ സുലോക്കോ പള്ളിയിൽ യുഹാനോൻ മാർ പോളികാർപ്പോസ് വിശുദ്ധ കുർബ്ബാനയ്ക്കും ധൂപ പ്രാർത്ഥനയ്ക്കും കാർമ്മികത്വം വഹിച്ചു.**


മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ
MALANKARA ORTHODOX SYRIAN CHURCH



Article

# Orientations of the Lord's Prayer for Shaping a Just and Peaceful World

**Fr. Dr. Bijesh Philip**

Extremists of all religions and many fanatic politicians have misused their religious resources especially their scriptures to support and justify their communal attitudes and violent approaches to the so called outsiders or enemies. Thus extremists from Christian and Jewish traditions have misused the Bible also. In the Old Testament itself there are many instances of the misuse of the name of God to justify the fanatic attitude and violence inspired by the selfish agendas of the Jewish community. However, the Bible passages which can be used to promote justice and peace are numerous. The Sermon on the Mount (St. Matthew 5, 6, &7), the chapter of Love (I Corinthians 13) and the Kenotic passage (Philippians 2:1-11) are only a few such passages which have been used and which can be interpreted meaningfully to establish peace on earth. The Bible as a whole needs to be interpreted in the light of Jesus Christ, who inaugurated the Kingdom of love, justice and peace in history. This essay is an attempt to understand the Lord's prayer as a means of grace and encouragement for spreading the light of peace in a groaning world of injustice, conflicts and violence

**Introducing the Lord's Prayer**

The prayer taught by the Lord Jesus Christ is recited by his followers from first century onwards. The prayer known as Lord's prayer mentioned in slightly different versions in the gospels (St. Matthew 6:9-13; Luke 11:2-4) is a summary of the Gospel teachings. Many of the great ancient Christian writers like Tertullian, Cyprian of Carthage, Origen, Cyril of Jerusalem , Gregory of Nyssa, Augustine, Maximus the Confessor have written commentaries about the Lord's prayer. In the Eucharistic services this prayer is recited by the faithful before receiving Holy Communion. In *Didache*, one of the earliest Christian writings other than the NT writings, it is mentioned that this prayer should be recited three times a day by the Christians.

Usually human prayers are expressions of physical concerns and needs and requests to solve some crisis or to overcome painful situations. But the first three petitions of this prayer known as 'Thou petitions' are concerning the fulfillment of higher divine goals centered around God's name, kingdom and will. It is by identifying with the Divine wishes as revealed by Jesus Christ that the followers are expected to say this prayer. After these three Thou petitions come three petitions about human needs in this transient journey – daily bread, forgiveness and protection from evil.

Meaning of Lord's prayer is inexhaustible and it seems to be impossible to give one final conclusive explanation for this prayer. This is an attempt to analyze the Lord's prayer to understand its hidden insights for establishing peace and harmony in our world where communalism, conflicts, violence, injustice, and war, occur on a regular basis everywhere.

**A Few Peace focused themes**

**1. Abba Consciousness and Peace**

*Abba* is the Aramaic Syriac term used in the salutation of this prayer for Father. The salutation 'Our Father who art in heaven' is unique. The term 'father' has been used in Old Testament, Indian spiritual writings like Bhagavad-Gita, Upanishads etc and also in ancient Greek literature to depict God. The famous Greek literary giant Homer has frequently referred to Zeus as "Father of gods and men" in his *Iliad*. However, it was Jesus who taught us to address God as *Abba* which is not just the beginning of this prayer but the very foundation of this prayer. But Jesus, most of the times has used *Abba* to refer to or address the Ultimate source and provider of life. The first Cause, The Unmoved mover, Creator, Almighty, Most high, Supreme One, Infinite One, Ultimate reality, Lord, Benefactor, Brahman etc are a few words that have evolved in human imagination




to address God. Each of these designations indicates some element of truth and understanding. The uniqueness of "Our Father" is that it reveals joy of family union, warmth, love and intimacy. Alexander Schememann has rightly observed that "In its deepest and original sense Christianity is the religion of fatherhood, which means that it is not founded on intellectual ideals or philosophical deductions, but on the experience of love which floods our whole life, on the experience of personal love."[1]

a. Abba Consciousness and Global Family Vision

As Father is a uniting principle of a family, God the Ultimate source of life can be understood as the ground of the unity of the whole world. Even if the human imagination about multiverse is not proven true beyond all doubts, there is still an incomprehensible unity of all. James Lovelock's 'Gaia Theory' and similar theories visualize the whole universe as one organism. Modern science is fully convinced about the unity of the whole universe and also unity of mankind. The image of one body and different organs can be used to portray the unity of the universe as well as unity of mankind. Fatherhood of God beautifully explains the universal brotherhood. In spite of our religious, racial, linguistic, national, cultural, and gender differences all the inhabitants of this earth, a small planet in the vast universe, belong to one family and as earth citizens we need to celebrate this familial fellowship. When this consciousness of global family or community of communities not only of individuals but also of communities is deepened, there will be respect for each other's dignity and restraint from manipulating other lives and from denigrating other communities. Not merely Father, but "our" also points to each one's relationship with all in this world family. St. Cyprian of Carthage wrote in his commentary on the Lord's prayer: "Our prayer is public and common. When we pray, we pray not for one but for the whole people, because we, the whole people are one. The God of peace and the teacher of concord, who taught unity willed that one should thus pray for all, even as He himself bore us all in one"[2]

b. Abba Consciousness and Freedom from Anxiety

The vision of God as father imparts a confidence in His care and providence.

In the midst of human struggle in this world of sufferings and miseries the trust in a God who takes care as a father is an unusual comfort and support. Jesus' exhortation is to be free from anxiety by putting whole hearted trust in God and he showed its methodology and benefits through his own life especially when he was going through undeserved horrible sufferings. Planning for each one's life and also the service of the Kingdom of God in this world is good and necessary but it should be free from ruining anxiety and uncontrollable tensions. Jesus told his followers that even if they would leave him alone in the time of his sufferings he was confident that he would not be alone then. Jesus's reasoning for this is a recurring experience he used to enjoy: "the Father is with me"(St. John 16:32). Immediately after this Jesus says "I have said this to you, that in me you may have peace. In this world you have tribulation; but be of good cheer, I have overcome the world." His words and life inspire to struggle for the peace of the world with a peace of mind through painful experiences and sufferings. It is noticeable that the way of the cross is proven successful by the resurrection of the Lord which is a unique encouragement for struggling for establishing the Kingdom of God in this world. So in our survival struggles and the endeavors to spread the light of the kingdom of God we can be peaceful by putting our trust in God as a child depends on its mother or father and feel weightlessness and comfort. The idea of a provident Father and freedom from anxiety is very powerful in Jesus' Gospel (Luke 12: 29-32). This conviction itself is foundational to peace and hope.

c. Abba Consciousness and the Joy of Intimate Relations with the Ultimate Love

When Jesus used the word Abba which is equivalent to Dad or Papa/ Ma'am, his intention was for all to have an intimate and loving relationship and union with God. When the human potential to enter into the presence of God and have communion with that Divine Presence who holds all things radiantly together is not fulfilled properly, the inner vacuum will create an insatiable thirst for power, possessions, domination and sex. This dissatisfaction and consequent perversions also contribute to various injustices and violent conflicts. Those who have realized this truth as children of God spend time in worship and prayer at different levels, which is not so easy in a secular world today.

d. One of the root causes of the increasing environmental crisis today is a narrow world- view developed by secularism and scientism which tries to emphasize the autonomous and self-sufficient nature of creation. Once Abba is ousted only Man and nature remain, resulting in the loss of a sacred sensibility about the world in humans and enhancement of their greed to exploit the creation for self-gratification with least botheration about the rest of the eco system and all the victims of ecological degradation.

e. "Who art in heaven" in the salutation refers to the transcendence of God. God is near to us with His paternal affinity and kindness and at the same time He is beyond the death and decay of this world. He is transcendent in the sense that he is not confined to a particular place or community or church or religion but is beyond all human borders and limitations. This salutation "Our Father (Abba ) who art in heaven" draws our attention to the heavenly one who is the ultimate source of harmony and inspiration for fellowship and the one who enlightens us to transcend peace-negating limitations

**2. Humility generating Thou petitions and Peace**

The first three petitions- hallowed be thy name, thy kingdom come, and thy will be done on earth - focus on God's name, kingdom and will. These three petitions are identical in meaning and are in passive voice. The meaning of these petitions can be clarified by adding the words 'by your grace through us'. We seek Divine help to glorify His name, to serve His kingdom and to do His will.

The first three petitions are helplines to overcome egotism of individuals and communities by acknowledging the centrality of God. These prayers are enlightening to shift the focus from my name, my kingdom and my will to God's name, kingdom and will. Idolatry of self and narcissistic obsession with the self-interests is the dominant mark of our 'me-first' culture today. Widespread consumerist culture, communalism and major conflicts and violence everywhere are founded on this egotism. So these petitions are shedding light to overcome this egotism and to be humble enough to promote harmony making. The spiritual light of these three petitions which leads to peace generating humility, is dazzling.

When we pray **Hallowed be thy name** we mean let God's name be hallowed in us and by us. Hallowed be your name is a kind of praise and thanks giving to God. God's name is praised literally in Jewish, Christian, Hindu and Islamic religious traditions. Jesus was well acquainted with daily recital of the Shema in the Synagogue worship in which it is said "blessed be his name whose glorious Kingdom is for ever and ever." But this glorification of God's name need not be confined to words of praise only. Let His name be hallowed by our acts pleasing to God

A name stands for the whole person and when Jesus told that his mission was to reveal the name of the heavenly Father (St. John 17: 6 &26) what he meant was to reveal the compassion, holiness and justice of God through his enlightening words and bold acts. On another occasion Jesus clarifies how humans have to manifest and glorify God's name thus: "Let your light so shine before men, that they may see your good works and give glory to your Father who is in heaven" (Matthew 5:16). It is the vocation of all humans who are appointed, to be the presence of God in this world, which means to be like Christ. Those who have proclaimed their commitment to this vocation through baptism have a special obligation to glorify God' s name. In other words, this is a reminder to lead a life as the children of God who is holiness, love and peace. St. Gregory of Nyssa in fourth century while explaining this petition said, "If I pray Hallowed be Thy Name, I ask that these words may affect in me things such as these: May I become through Thy help blameless, just and pious, may I abstain from every evil, speak the truth and do justice. May I walk in the straight path shining with temperance, adorned with incorruption, beautiful through wisdom and prudence."[3] This explanation to glorify God's name through our virtues remind us of Jesus' exhortation to be perfect as His Heavenly Father (Matthew 5:48).

In order to understand the prayer **Thy Kingdom Come** it is necessary to have a look at Jesus' kingdom of God ministry. Kingdom of God is a prominent and recurring theme in Jesus' teachings. His primary mission was to inaugurate and spread the kingdom of God. Majority of His Jewish audience was over concerned about the liberation of Palestine from the grip of Roman Empire and to establish a Jewish Kingdom centered in Jerusalem. Jesus' major concern was not in tune with their Messianic expectation. Jesus invited people to submit to the rule of God and to follow the will of God so that they can experience joy and fulfillment and peace. It was a call to repent and experience the joy of the Kingdom of God and to be agents of a new world order in accordance with the God's expectations.

Most of the early Christian interpreters of the Lord's prayer have observed that this second petition refers to our sanctification by the elimination or annihilation of the dehumanizing passions in our heart. Rule of passions like anger, hatred, greed, jealousy, distorted lust need to be replaced by the rule of God leading to the joy of freedom. It must be noted that Maximus the Confessor in his treatise on the Lord's prayer emphasizes the fact that elimination of lust and anger prepares the ground for the victory of the Kingdom of God.[4]

In his universal explanation to this petition St. John Chrysostom presents two kingdoms in the world, that of God and that of the devil and he thinks that here we ask that the Kingdom of God remain and that the latter be removed.[5] Every day disappointing news about painful experiences come to us from different corners of the world: news about corruption, crimes, cheating, communal violence, caste discrimination, wars, environmental exploitation and pollution, child labor, poverty related issues, domestic violence, terrorism, ethnic violence, natural as well as man-made calamities etc . Can we think that all such issues can be fixed by scientists, politicians, soldiers and police only? Work of the Kingdom of God includes all endeavors and struggles for freedom, peace, justice, alleviation of the miseries of the poor, dignified human relationship, support to the weak, healing to the sick and the joy of Divine communion. So the Kingdom of God is a new joyous world order to be experienced in the present. But we can understand from Jesus' life and ministry that it is not a baseless utopian fantasy.

A lot of people migrating from developing countries to the developed countries has become a fashionable trend today all over the world. This is a movement to

more comfortable and better life situations. But Jesus' incarnation was a move to a place of sufferings, evil and violence and injustice in order to make it a better place by spreading the light of love, reconciliation and communion with God. The Gospel was communicated to the poor and the victims of sin and injustice and thus the Kingdom of God was inaugurated by God's love in Jesus Christ. However the Kingdom of God has not yet been fully visible in history. We pray that we could be empowered to be agents of this Kingdom to hasten its coming. This petition gives us hope to participate in the struggles of history to establish peace. As Leonardo Boff observes rightly "The Kingdom must be understood as a process: it is already emerging, it is becoming present in the very person of Jesus, in his words, in his liberating practices, and at the same time it is open to a tomorrow when its absolute fullness will finally arrive. ……The kingdom of God is constructed in opposition to the kingdom of Satan and to the presently existing diabolical structures. Thus conflict is inevitable; and a crisis cannot be avoided. We are urged to make a decision. The prime target is the poor. ……Jesus with his kingdom wants to put an end to their degrading situation. The kingdom comes through the poor and in opposition to poverty, which will have no place in it……The kingdom is a joyful state, celebrated in the present, but at the same time it is a promise that is to be realized in the future. It is a gift and a task"[6]

When the early Christians were a tiny powerless community, they had to go through many trials and tribulations in the mighty Roman Empire. When they were forced to offer worship to the Roman gods or Emperor, with the power of this new kingdom they openly declared that their ultimate allegiance was to God the king of kings. In spite of the pressure to say Caesar is Lord (*Kurios Caesor* ) they boldly proclaimed that it is a lie, Jesus is Lord. They were ready to give due respect to the administration of the Empire. However, when they were intimidated and forced to go against their faith and conscience they challenged it by the power of the Kingdom of God. Kingdom of God means power to the victims of oppression and the poor. So this enhances courage in the face of political and administrative violence in the name of discipline, uniformity and superiority of majority. As St. Paul says "The Kingdom of God is not just talking; it is living by God's power." (I Corinthians 4:20).

Violence is a basic methodology for Empire building which is against the ethos of the Kingdom of God. Instead, kingdom of God is an attempt to enlighten the hearts of the people and invite them to experience the its joy. So it is a freely chosen experience. Empires or kingdoms have clearly marked borders whereas Kingdom of God extends beyond all borders. All major Empires and kingdoms in history have perished whereas the kingdom of God is an experience which will grow in history and go beyond history to eternity. The petition 'Thy Kingdom come' is a prayer of hope in history and beyond.

The petition **Thy Will be done on earth as it is in heaven** further explains the meaning of the prayer 'Thy Kingdom come.' Jesus Christ is the standard of human being and he by doing the will of God radically (John 5:30, John 15:10) he showed us the fullness of humanity. The gist of the will of God as taught by Jesus Christ is love only which includes forgiveness, commitment to peace making, to alleviate the miseries of the poor and the marginalized, justice etc. Through his words and deeds He revealed this will of God which is a new lifestyle of the Kingdom of God. Cyprian of Carthage defines the will of God as 'that which Christ both did and taught.' He interprets this petition as our seeking God's help to obey God's will in all things as Christ did.[7] It must be noted that those who took the will of God as revealed by Jesus seriously have contributed tremendously to make our world peaceful and just, a better place to live in. The best example is Mahatma Gandhi who used to meditate on the Sermon on the Mount on a regular basis and tried to practice it. God's will is oriented to the welfare of all. Submitting to the will of God by understanding the limitations and pitfalls of the self-interests of individuals and communities is self-renunciation. This cross bearing which is an expression of the true love of God, as Jesus teaches, leads to abundant life and joy (Luke 9:23, 24; Matthew 7:14; John 14:23).

Most of the ancient Christian interpreters of Lord's prayer understood heaven in this prayer as signifying angelic beings who were fully ready to do the will of God. So through this petition we the earthly beings are seeking Divine help to do His will with hundred percentage dedication like the angels. In the language of the Middle East and the Bible the words "heaven and earth" are used to indicate



the totality of God's creation (Matthew 5:18, 24:35). Thus God is "Lord of heaven and earth" (Matthew 11: 25) and the Risen Christ has authority over heaven and earth (Matthew 28:18). In this light the Brazilian theologian Leonardo Boff says, "To pray thy will be done on earth as it is in heaven means: to do the will of God everywhere and always. …….. Today we are especially sensitive to structural sin and social injustice, this is of essential importance in realizing holiness in social relationships and in economic, political and cultural mechanisms. There is no area of space that is to be closed off from the transformation intended by the Kingdom of God…"[8]

Origen's comment on this petition is noteworthy: "If the will of God were done on earth as it is in heaven, earth would no longer be earth … we would then all be in heaven."[9] Not only this but all these petitions give us an orientation to make our earthly life paradisiacal. Thus we are also reminded that Kingdom of peace and joy is not only a gift but also a task.

### 3. 'Our Daily Bread' and Insights of Peace

Bread in the petition "Give us this day our daily bread" is a symbol of our sustenance; everything that sustains our life. We acknowledge God as the ultimate provider of bread for our body, mind and spirit. Without distinguishing the physical and the spiritual, body and soul, we are expected to put our whole hearted trust in God for our living. This 'bread' includes, food, shelter, health, healthy environment, air, water, job and purchasing power, entertainment, information, wisdom, spiritual nourishment etc. But in this life struggle, this petition equips us to put our wholehearted trust in God without being anxious.

A lot of people like farmers, laborers, harvesters, transporters, shopkeepers, cooks etc have labored for the food we consume. Not only human labors, Nature also plays a role in the formation of farm products which is later converted to food. The soil which produces grains, fruits and vegetables is miraculous. Our own hard earned money is also needed to purchase food materials. The job which sustains us is also connected to a lot of people and processes. So this prayer helps to appreciate the grace behind all these and requests to bless all these processes and people without which our sustenance is not possible.

We pray "give us" and not 'me' alone. We are supposed to pray this in solidarity with human family especially by being sensitive to the victims of poverty, hunger and malnutrition.[10] According to reliable sources, around nine million people die every year of hunger and hunger related diseases. A child dies from hunger every ten seconds. How to achieve the huge challenge regarding the UN sustainable development goal of zero hunger by 2030 need to be the most important spiritual question also. If the Russia -Ukraine war had ended through

